നമ്പൂതിരി

# കുടുംബറഗുലേഷൻ.



# നമ്പൂതിരി
# കുടുംബറഗുലേഷൻ.

---

ഞാൻ ഇപ്പോൾ ഇവിടെ ഹാജരാക്കുന്ന നമ്പൂതിരി കുടുംബറഗുലേഷൻ എത്രത്തോളം ആവശ്യവും ഔചിത്യവും ഉള്ളതാണെന്നു ചുരുക്കത്തിലെങ്കിലും ഒന്നു വിവരിക്കേണ്ടത് എന്റെ കൎത്തവ്യമാണെന്നു കരുതുന്നു. ബ്രിട്ടീഷുമലബാർ കൊച്ചി, തിരുവിതാംകൂർ നിവാസികളായ നമ്പൂതിരിമാൎക്കു സാമുദായികമായി പൊതുവെ ഉണ്ടായിട്ടുള്ളതും ഉണ്ടായിക്കൊണ്ടിരിക്കുന്നതുമായ ഓരോരോ അവശതകളേയും അധഃപതനകാരണങ്ങളേയും കണ്ടറിഞ്ഞു വേണ്ട പരിഹാരങ്ങൾ ഉണ്ടാക്കുവാനായി സ്ഥാപിച്ചു നടത്തിവരുന്ന ഒന്നാണ് "നമ്പൂതിരി യോഗക്ഷേമസഭ." സ്വസമുദായത്തിന്റെ ധൎമ്മപ്രചാരസംബന്ധമായും, സാമ്പത്തികമായും, വിദ്യാഭ്യാസപരമായും, രാജനീതിപ്രധാനമായും ഉള്ള അഭിവൃദ്ധിയെ ഉണ്ടാക്കിത്തീൎക്കുക എന്നുള്ളതാണ് പ്രസ്തുതസഭയുടെ പരമോദ്ദേശമെന്ന് അതിന്റെ നിയമത്തിൽനിന്നും നടവടികളിൽകൂടെയും സ്പഷ്ടമാവുന്നതാണ്. കഴിഞ്ഞ പതിനെട്ടു കൊല്ലമായി മേൽപറഞ്ഞ എല്ലാം ഉദ്ദേശങ്ങളുടെയും സിദ്ധിക്കു സഭ സാമാന്യമായി പരിശ്രമിച്ചുകൊണ്ടിരിക്കുന്നുണ്ടെങ്കിലും അതിന്റെ പ്രയത്നങ്ങളുടെ കൂടുതൽ ഭാഗം അപഹരിച്ചിട്ടുള്ളതു നമ്പൂതിരിമാരുടെ കുടുംബഭരണത്തിന്റേയും, വിവാഹബന്ധത്തിന്റേയും നന്നായ ഉറപ്പിനെപ്പറ്റിയുള്ള ആലോചനകളാണ്. ആരംഭംമുതൽക്കുതന്നെ ഈ രണ്ടു സംഗതികളും സഭയുടെ ശ്രദ്ധക്കു സവിശേഷം വിഷയമായിട്ടുണ്ട്. ഇവയെ പരിഷ്കരിച്ചു ക്രമപ്പെടുത്തുവാൻ സഭ പലപ്പോഴും പ്രയത്നിക്കാതിരുന്നിട്ടില്ല. ആ വഴിക്കുള്ള പരിശ്ര

ങ്ങൾ സഫലമാവേണമെങ്കിൽ ഒരു പ്രത്യേകറഗുലേഷൻതന്നെ വേണമെന്ന സംഗതി ബോദ്ധ്യമായിട്ട് ഏഴെട്ടുകൊല്ലം ആയിരിക്കുന്നു. അന്നുമുതൽ കൊല്ലംതോറും അനേകം സമുദായാംഗങ്ങൾ ഒന്നിച്ചുകൂടി ചെയ്യാറുള്ള തീർപ്പുകളെ അനുസരിച്ചാണ് ഞാൻ ഇവിടെ ഇതിനെ ഒരു ബിൽ ഹാജരാക്കുന്നത്. സമുദായാംഗങ്ങൾ വളരെ കാലമായി ആഗ്രഹിച്ചുകൊണ്ടിരിക്കുന്നതും ഇന്ന് ഏറ്റവും ആശയോടെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നതും ഇതുതന്നെയാകുന്നു. ഒരുകാലത്തു സ്വത്തുകൊണ്ടും സംഖ്യാബലംകൊണ്ടും എന്നുവേണ്ട സർവ്വപ്രകാരേണയും കേരളത്തിൽ ഉത്തുംഗമായ ഒരു സ്ഥാനത്തെ അലങ്കരിച്ചിരുന്ന നമ്പൂതിരിമാർ കാലക്രമേണ ആളും അർത്ഥവും ചുരുങ്ങി, അജ്ഞതയിലും അസ്വസ്ഥതയിലും മുഴുകി ആരുമേതും തുണയില്ലാതെ അലഞ്ഞുതിരിഞ്ഞു നടക്കുന്നത് അവരോടല്പമെങ്കിലും ബന്ധമോ, അനുകമ്പയോ ഉള്ളവർക്കു ദുസ്സഹമാവാതിരിക്കയില്ല. കൊച്ചിരാജ്യത്തെ നമ്പൂതിരിമാരെ ഈ ആപത്തിൽനിന്നും ഉദ്ധരിച്ചു സംരക്ഷിക്കുകയാണ് ഈ ബില്ലിന്റെ ഉദ്ദേശം. യോഗക്ഷേമസഭയുടെ ആശയങ്ങളെ സാദരമായി സ്വീകരിച്ചും ബഹുമാന്യപ്പെട്ട നിയമസഭാസാമാജികന്മാരുടെ ഔദാര്യത്തെ അവലംബിച്ചും ഞാൻ ഇവിടെ ഹാജരാക്കുന്ന ഈ ബില്ലിനെപ്പറ്റി എനിക്കു അധികമൊന്നും പറവാനില്ല. എങ്കിലും താഴെ പറയുന്ന സംഗതികൾ ഈ ബില്ലിന്റെ ആവശ്യത്തെ കൂടുതൽ വ്യക്തമാക്കുന്നതാണ്.

(2) ഈ റഗുലേഷനെപ്പറ്റി യോഗക്ഷേമസഭയിൽ അപ്പോഴപ്പോൾ ചില പ്രസംഗങ്ങൾ ചെയ്കയോ, നിശ്ചയങ്ങൾ പാസ്സാക്കുകയോ മാത്രമല്ല ഉണ്ടായിട്ടുള്ളത്. സഭയുടെ കീഴിൽ സജീവങ്ങളായി നിലനിന്നുവരുന്ന മുപ്പതിൽപ്പരം ഉപസഭകളും മറ്റു പല സാമുദായികയോഗങ്ങളും പ്രസ്തുത റഗുലേഷന്റെ ആവശ്യത്തെ സമർത്ഥിച്ചുകൊണ്ട് ഉപര്യുപരി ശക്തി കൂടിയ തീർപ്പുകൾ ചെയ്തിട്ടുള്ളതിനുംപുറമെ,

യോഗക്ഷേമസഭയുടെ 12-ം 16-ം വാർഷികമഹായോഗങ്ങളിൽനിന്നു രണ്ടുതവണ ഓരോ കമ്മറ്റിയെ നിശ്ചയിച്ചു വേണ്ട തെളിവു എടുക്കുകയും സമുദായാഭിപ്രായം ആ വിധത്തിലും നിഷ്പക്ഷമായി പരിശോധിക്കുകയും ചെയ്തുകഴിഞ്ഞിട്ടുണ്ട്. ഇതിൽ ദേശമംഗലത്ത് ബ്രഹ്മൻനമ്പൂതിരിപ്പാടവർകൾ (ഡി. ഇ.) പ്രസിഡണ്ടായി നിശ്ചയിച്ചു ഒന്നാമത്തെ കമ്മറ്റിയിൽ ഞാനും ഒരംഗമായിരുന്നു. ഞങ്ങൾ നേരിട്ടു കണ്ടും മൊഴിമൂലമായും അഞ്ഞൂറിൽ കുറയാത്ത സമുദായാംഗങ്ങളുടെ അഭിപ്രായം ശേഖരിച്ചതിൽ കാർയ്യബോധമുള്ളവരഭിപ്രായശക്തിയുമുള്ള ഭൂരിഭാഗവും ഇതിന്റെ ലെജിസ്ലേഷന്റെ ആവശ്യത്തെ സമ്മതിച്ചതായി കണ്ടിരിക്കുന്നു. എന്നുതന്നെയല്ല ഉല്പതിഷ്ണുക്കളായ ചിലർ കൂട്ടുകുടുംബത്തിന്റെ സർവ്വ സ്വാതന്ത്ര്യത്തോടുകൂടി ഭാഗിക്കുന്നതിനുപോലും സമ്മതമുള്ളവരാണെന്നും വെളിപ്പെടുത്തി കാണുന്നുണ്ട്. കമ്മറ്റിയുടെ അന്വേഷണഫലങ്ങളെ സംക്ഷിപ്തമായി പറകയാണെങ്കിൽ ഓരോ ഗ്രാമത്തിലും ദേശത്തിലുമുള്ള നമ്പൂതിരികുടുംബങ്ങൾ നാൾക്കുനാൾ ഭയങ്കരമായവിധം ക്ഷയിച്ചുകൊണ്ടിരിക്കുന്നു എന്നും ഇപ്പോൾ നിലവിലുള്ള തറവാടുകളിൽ തന്നെ പ്രായേണ ഗൃഹച്ഛിദ്രം മൂർദ്ധന്യദശയെ പ്രാപിച്ചിരിക്കുന്നു എന്നും, അനിയന്ത്രിതന്മാരും, അധികാരപ്രമത്തന്മാരുമായ കുടുംബകാർയ്യകർത്താക്കന്മാരുടെ ദാക്ഷിണ്യവൈകല്യങ്ങളാൽ ഗൃഹജീവിതത്തിൽനിന്നുപോലും ബഹിഷ്കൃതന്മാരായ അനുജന്മാരുടെ കഷ്ടപ്പാടുകൾ സീമാതീതമായിരിക്കുന്നു എന്നതു് ഒരാളും കേട്ടുകേൾവിപോലുമില്ലാത്തതും മനുഷ്യലോകം പൊതുവെ അപഹസിക്കുന്നതുമായ നമ്പൂതിരികന്യകമാരുടെ അനന്യസാധാരണമായ ദാമ്പത്യസ്വീകാരത്താൽ സ്വസമുദായത്തിലെ വർദ്ധിച്ചുവരുന്ന കന്യകാജനക്ലേശം കഠോരതരമായിരിക്കുന്നു എന്നും, വയസ്സുമൂപ്പു മാത്രമാണു് ഭരണാധികാരത്തിന്ന് അടിസ്ഥാനമെന്നുള്ള നടപടി നിമിത്തം അസ്വാതന്ത്ര്യ

ളായ അന്തൎജ്ജനങ്ങളുടെയും ഭിക്ഷവാറും അനാഥരെന്നു പറയാവുന്ന വൈദികബാലന്മാരുടെയും സ്ഥിതി എത്രയും ശോചനീയമാണെന്നും, ആകപ്പാടെ ഇപ്പൊഴത്തെ സമ്പ്രദായത്തിന്റെ അടക്കം പിടിയും മാററി പരിഷ്കരിക്കാതെ നിവൃത്തിയില്ലെന്നും സമുദായാംഗങ്ങളിൽ പലൎക്കും ഉറച്ച അഭിപ്രായമുള്ളതായി കാണ്മാൻ കഴിഞ്ഞിരിക്കുന്നു. ഇവരുള്ളും കഴിയുന്നവേഗം ചില പരിഷ്കാരമാറ്റങ്ങളുണ്ടാക്കാഞ്ഞാൽ (നമ്പൂതിരിസമുദായത്തിന്റെ ദ്രുതതരമായ അധോഗതിയെ തടയുവാൻ എന്തിനും സമ്മതിച്ചാൽ) നമ്പൂതിരിസമുദായത്തിൽ ഐശ്വൎയ്യവും സമാധാനവുമുള്ള കുടുംബങ്ങളും, അംഗങ്ങളും ഇല്ലാതാവുമെന്നുമാത്രമല്ല സമുദായം വിട്ടുമല്ലാതെ ഒരു ഭാവിയിൽ തീരെ നാമാവശേഷമാവുമെന്നും കൂടറിക്ക ബോദ്ധ്യമായിട്ടുണ്ട്.

(൪) നമ്പൂതിരി തറവാടുകൾ ദിവസംപ്രതി എണ്ണത്തിലും വണ്ണത്തിലും ചുരുങ്ങിവരുന്നു എന്നു ഞാൻ പറഞ്ഞുവല്ലൊ. ഈ സംഗതികളെ തെളിയിക്കുവാൻ യാതൊരു പ്രയാസവുമില്ലാത്തതാണ്. നമ്പൂതിരിമാരുടെ ഓരോ ഗ്രാമത്തിലും ഓരോ ദേശത്തിലും അന്യംവന്ന ഗൃഹങ്ങൾ എത്രയൊ സുലഭമാണ്. എനിക്കറിവുള്ള ഓരോ ഗ്രാമത്തിലും മുമ്പുണ്ടായിരുന്നു എന്നു കേൾവിയുള്ളതിൽ നാലിൽ ഒരു ഭാഗം തറവാടുകൾ ഇപ്പോൾ ഇല്ല. എന്റെ അറിവിൽതന്നെ എട്ടുപത്തു ഇല്ലങ്ങൾ അന്യംവന്നു പോയിട്ടുണ്ട്. നമ്പൂതിരിസമുദായത്തോട് അടുപ്പമുള്ള എവരും ഈ മാതിരി നാശം അനുഭവമായിരിക്കും. അവിടവിടെ നമ്പൂതിരികുടുംബങ്ങൾ കുറഞ്ഞു വരുന്നതല്ലാതെ പുതിയതായി ഒരൊററ ഗൃഹംപോലും ആവിൎഭവിക്കുന്നതായി കാണുവാൻ കഴിയുമൊ എന്നു സംശയമാണ്. ഒരു നമ്പൂതിരികുടുംബത്തിന് ഇപ്പോൾ ഏതാണ്ടു ധനസ്ഥിതിയുണ്ടെന്നു പറയാമെങ്കിൽ അതിനോടു ബന്ധമുണ്ടായിരുന്ന മററു പല തറവാടുകളും നശി

ഷ്ട് അതിലേക്ക പതിച്ചിട്ടുള്ളതുകൊണ്ടാണെന്ന നിസ്സംശയം പറയാവുന്നതാണ്. മുന്നൂറോളം നമ്പൂതിരികുടുംബങ്ങൾ അന്യം വന്നിട്ടുള്ളതായി ഗവർമ്മേണ്ട റിക്കാർട്ടുകൊണ്ടു തന്നെ കാണാനുണ്ട്. ഓരോ സമുദായവും സെൻസസ്സ് നോക്കി അവരവരുടെ അഭിവൃദ്ധിയുടെ ഗതിവേഗം മതിയാകുന്നില്ലെന്ന പറഞ്ഞുകൊണ്ടിരിക്കുമ്പോൾ നമ്പൂതിരിമാർ മാത്രം അവരുടെ അധഃപതനശക്തി കണക്കാക്കുവാനേ സെൻസസ്സുകൊണ്ടു പ്രയോജനപ്പെടുന്നുള്ളു. 1911-ൽ എടുത്ത ഈ ഒടുവിലത്തെ കണക്കുപ്രകാരം 6520 മാത്രമായി ആണ നമ്പൂതിരിമാരുടെ സംഖ്യ പണ്ടത്തേക്കാൾ എല്ലാംകൂടി ഏന്നൂറോളം കുറഞ്ഞു കാണുന്നതായിട്ടുണ്ട്. ഇതിനെയുള്ള നാശം ഇന്നും ഇന്നലെയുമായി ഉണ്ടായിത്തുടങ്ങിയതല്ല. ഏത്രയോ പുരാതനമായി വന്നുകൊണ്ടിരിക്കുന്നതാണ്. ഇതു സമുദായസ്ഥിതികൾക്ക സാധിക്കപ്പെടാവുന്നതാണ്? ഈ കണക്കപ്രകാരം നമ്പൂതിരിമാർ ജനസംഖ്യയിൽ വന്നുകൊണ്ടിരിക്കുന്ന നഷ്ടം ഇന്നത്തെപ്പോലെ തന്നെ മേലാലും തുടർന്നുകൊണ്ടിരിക്കയും അതിന്റെ പ്രവർത്തനശക്തിക്ക യാതൊരു കുറവുമില്ലാതിരിക്കയുമാണെങ്കിൽ നമ്പൂതിരിസമുദായം ഭൂമുഖത്തുനിന്നു തീരെ അന്തർദ്ധാനം ചെയ്യുവാൻ ഏത്ര കാലം വേണ്ടിവരുമെന്ന കണക്കാക്കുവാൻ പ്രയാസമില്ല. ഈ അത്യഗാധമായ അധഃപതനത്തിൽ നിന്നു കരകയറുവാൻ നമ്പൂതിരിമാർ സർവ്വാത്മനാ സ്വജാതിയിൽ വിവാഹം ചെയ്ത പ്രത്യേകകുടുംബങ്ങൾ വർദ്ധിപ്പിക്കയെന്നുള്ള ഒരൊററ നിവൃത്തിമാർഗ്ഗമേ സമുദായചിന്തകന്മാർ കാണുവാൻ കഴികയുള്ളു.

(4) കടുമുഷ്ടിക്കാരായ ദുർല്ലഭം ചില യാഥാസ്ഥിതികന്മാരെ ഒഴിച്ചു ബാക്കി സമുദായാംഗങ്ങൾക്ക പൊതുവെ സ്വജാതീയവിവാഹത്തിന്റെ ആവശ്യം ഇപ്പോൾ ബോദ്ധ്യപ്പെട്ടുകഴിഞ്ഞിട്ടുണ്ട്. പക്ഷേ ഇന്നത്തെ നിലയെപ്പററി ഇ

ണ്ടുപറയുകയാണെങ്കിൽ നിർഭാഗ്യന്മാരായ നമ്പൂതിരികനി
ഷ്ഠന്മാർ കാരണവന്മാരുടെ കല്പനാകൂടാതെയുംകൂടാതെ സ്വ
ജാതീയവിവാഹം ചെയ്തു ഒരു കുടുംബം പുലർത്തുകയെന്നുള്ള
ഈ ബ്രഹ്മാണ്ഡകടാഹത്തെ ഭേദിക്കുവാനുള്ള ഒരു മഹാ മോ
ഹമായിട്ടാണ വന്നുചേർന്നിരിക്കുന്നത്. ഇങ്ങനെത്ത കാരണ
വന്മാരോട് ഇന്നത്തെക്കാലത്തു സ്വജാതീയവിവാഹം സാദ്ധ്യ
മല്ല. അവരോടു പിണങ്ങിയിട്ടാണെങ്കിൽ ഈ കഥയൊ
ന്നും ആലോചിക്കേണ്ടതുമില്ല. ഈ നിലക്ക് ഒരു കുടുംബാം
ഗത്തിന്നു ന്യായമായി തന്റെ തറവാട്ടിൽനിന്നു കിട്ടാവുന്ന
മുതലായ വിഹിതം കൊടുത്ത് അവരവർക്കു തക്ക ഉപജീവന
മാർഗ്ഗം ഉണ്ടാക്കിത്തീർക്കാതെ സ്വജാതീയവിവാഹം വർദ്ധിപ്പി
ക്കുവാനോ, സമുദായക്ഷയത്തെ അല്പമെങ്കിലും ഒന്നു തട
ഞ്ഞുനിർത്തുവാനോ സാദ്ധ്യമല്ലെന്നു വന്നിരിക്കുന്നു. അതി
ന്ന് ഈ ബില്ലിലെ 8-ാം അദ്ധ്യായം ഉപയോഗപ്രദമാകുമെന്നാ
ണ് എന്റെ വിശ്വാസം.

(5) കനിഷ്ഠന്മാർക്ക് സ്വജാതിയിൽ വിവാഹം കഴി
പ്പാൻ സൌകര്യമില്ലാത്തതുകൊണ്ടു എത്രയും ഭയങ്കരമായ
പല ദോഷങ്ങളും സമുദായം അനുഭവിച്ചുകൊണ്ടിരിക്കുന്നു
ണ്ട്. ഇതിൽ ഏററവും പ്രധാനമായിട്ടുള്ളത് നമ്പൂതിരിക
ന്യകമാർ നിത്യം അനുഭവിച്ചുകൊണ്ടിരിക്കുന്ന അരിഷ്ടത
കളാണ്. നാല്പതു വയസ്സിന്നുമേലെ പ്രായമായിട്ടും വരന്മാ
രെ കിട്ടാതെ അവിവാഹിതകളായി കുറെ കന്യകമാർ സമു
ദായത്തിൽ ഇരിപ്പുണ്ട്. ഇരുപതും മുപ്പതും വയസ്സിന്നിട
ക്ക് ഉള്ളവർ വളരെ സുലഭമാണ്. ഗൃഹസ്ഥാശ്രമികളിൽ
അധികംപേരും രണ്ടും മൂന്നും അന്തർജ്ജനങ്ങളുടെ പ്രാണനാ
ഥത്വം സ്വീകരിച്ചിട്ടുള്ളവരാണ്. യുവതികൾക്ക് വൃദ്ധന്മാരേ
യാണ് വരത്വേന പലപ്പോഴും ലഭിക്കാറുള്ളത്. ഇങ്ങനെ അ
ബലജനങ്ങൾ നിത്യകന്യകാത്വേനയും, സപത്നീത്വേനയും,
വൃദ്ധഭാര്യാത്വേനയും അനുഭവിക്കുന്ന അരിഷ്ടതകൾക്ക് ഒരു

സ്ഥാനവുമില്ല. കന്യകമാരെ വിവാഹം കഴിച്ചുകൊടുപ്പാൻ ചുമതലപ്പെട്ട നമ്പൂതിരിമാർ വരന്മാരെ കിട്ടാതെ അതിന്നു വേണ്ടി അത്യധികം ക്ലേശിക്കുന്നുണ്ട്. നമ്പൂതിരിസമുദായത്തിലും മറ്റു സമുദായങ്ങളിലെന്നപോലെ ഏകദേശം പുരുഷന്മാരും സ്ത്രീകളും സമമാണെങ്കിലും സ്വജാതിയിൽ വിവാഹം കഴിക്കാവുന്നവർ, അഥവാ അങ്ങിനെ ചെയ്യുന്നവർ, പുരുഷന്മാരിൽ നാലിലൊരുഭാഗം ഉണ്ടായിരിക്കുമോ എന്നു സംശയമാണ്. അതിനാൽ എല്ലാ കനിഷ്ഠന്മാരും സ്വജാതീയവിവാഹം തുടങ്ങുന്നതുവരെ ഈ വക ബുദ്ധിമുട്ടു [illegible] കുറവുണ്ടാവാൻ വഴിയില്ല.

(6) കനിഷ്ഠന്മാർ സ്വജാതിയിൽ വിവാഹം കഴിക്കാത്തതുകൊണ്ടാണ് നമ്പൂതിരിമാരിൽ പലരും കാരണവസ്ഥാനം കിട്ടുന്നതുവരെ യാതൊരു ഉത്തരവാദിത്വവും കൂടാതെ അലഞ്ഞുനടക്കുന്നത്. എത്ര അംഗങ്ങൾ ഉള്ള ഒരു തറവാടായാലും അവിടെ ഇരുന്നു കുടുംബഭാരം ചെയ്യുന്നത് ഒരാൾ മാത്രമായിരിക്കും. മറ്റുള്ളവരെല്ലാം തറവാടിനെക്കുറിച്ചു സ്നേഹമോ ചുമതലാബോധമോ കൂടാതെ ഉഴന്നുനടക്കുന്നവരാണ്. ഈ തരക്കാരെ അവരുടെ ആലസ്യത്തിൽനിന്നുദ്ദീപിപ്പിക്കുവാൻ സ്വജാതിയിൽ വിവാഹം കഴിപ്പിക്കുകയും കുടുംബഭരണത്തിൽ ചില അധികാരബാദ്ധ്യതകൾ ഉണ്ടാക്കിക്കൊടുക്കുകയുമാണ് ശരണമായിട്ടുള്ളത്. നമ്പൂതിരിസമുദായത്തിന്റെ അധഃപതനത്തിന്നു ഏറ്റവും പ്രധാനമായിട്ടുള്ള കാരണം *അവരുടെ ഇന്നത്തെ വിവാഹസമ്പ്രദായമാണെന്നു പറഞ്ഞാൽ കഴിഞ്ഞുവല്ലോ.

(7) കുടുംബഭരണത്തെപ്പറ്റി ആലോചിക്കുമ്പോൾ ഒന്നാമതായി കാണ്മവരുന്നത് കാരണവന്മാരെപ്പറ്റിയാണ്. ഇപ്പോഴത്തെ കാരണവസ്ഥാനം എന്നത് കടിഞ്ഞാണില്ലാത്ത ഒരു കുതിരയുടെ മാതിരിയാണ്. കുടുംബഭരണാധികാരിയായ ഇന്നത്തെ ഒരു കാരണവനെ നിയന്ത്രിപ്പാനോ,

ശാസിപ്പാനൊ ലോകത്തിൽ യാതൊരു ശക്തിയും ഇല്ലെന്നു പറഞ്ഞാൽ അതൊട്ടും അതിശയോക്തിയാവുമെന്നു തോന്നുന്നില്ല. ഒരു കുടുംബത്തിലെ സ്വത്തു മുഴുവൻ നിർദ്ദാക്ഷിണ്യം നശിപ്പിക്കുവാൻ അതിലെ കാരണവൎക്കു് അധികാരവും സ്വാതന്ത്ര്യവും ഉണ്ടെന്നുതന്നെ പറയണം. കുടുംബാവശ്യം എന്നുള്ള വ്യാജേന ഏതു ദ്രവ്യങ്ങൾക്കും ഇനത്തെ കാണിച്ചു കടം വാങ്ങുവാൻ അധികാരമുണ്ടു്. അയാൾക്കു് മറ്റാരെയും കൂട്ടാക്കേണ്ടതില്ല. മറ്റൊരാളോടു് ഒന്നും പറയേണ്ടതുമില്ല. കാരണവസ്ഥാനം കിട്ടുന്നതുവരെ ഉഴന്നു നടന്നിരുന്ന അയാൾക്കു് കുടുംബക്കാരെപ്പറ്റിയും മരുമക്കളെപ്പറ്റിയും യാതൊരു വിചാരവും ഉണ്ടായിരിക്കയില്ലെന്നു പറയേണ്ടതില്ലല്ലോ. അതിനാൽ അയാൾ പ്രായേണ ചില കാൎയ്യസ്ഥന്മാരുടെ പാവകളായിത്തീരുന്നു. അനന്തിരവനായിരുന്ന കാലത്തു് സ്വല്പം കണ്ടിരുന്ന അഭിലാഷപൂരണങ്ങൾക്കും അധികാരപ്രകടനങ്ങൾക്കും സഹായിക്കുന്ന ഒരാളാണു് കാൎയ്യസ്ഥനെങ്കിൽ അയാൾ ഇല്ലം പൊളിച്ചുകൊണ്ടുപോയാൽതന്നെ കാരണവരുടെ വിരോധമുണ്ടാകയില്ല. പണയാധാരത്തിലായാലും അട്ടിപ്പേറാധാരത്തിലായാലും കാൎയ്യസ്ഥൻ പറഞ്ഞാൽ കയ്യും മനസ്സിലാക്കാതെ ഒപ്പിടുവാൻ പല കാരണവന്മാരും എപ്പോഴും തയ്യാറാണെന്നു താല്പൎയ്യം. ഇങ്ങിനെയുള്ള ഭരണാധികാരികൾ നിമിത്തം കാട്ടിക്കൂട്ടുന്ന വിക്രിയകൾക്കു യഥാകാലം പരിഹാരമുണ്ടാകുക എന്നുള്ളതു് പ്രഭുകുടുംബങ്ങളിൽ ജനിച്ച പിള്ളക്കാരെന്നോ, കുലീനരെ ഇതരനാഴിപ്രഭുക്കന്മാരെന്നോ സന്ദേഹലേശംകൂടാതെ പറയാവുന്ന അനന്തിരവന്മാൎക്കു് വിചാരിപ്പാൻപോലും കഴിയാത്ത ഒരു അവസ്ഥയാണു്. ധനശക്തിയോടുകൂടിയ അനന്തിരവന്മാരുള്ള തറവാടാണെങ്കിൽ അവിടെ ഗൃഹഛിദ്രം ഗൃഹത്തിൽനിന്നു കോടതികളിൽകൂടി കയറി ഇറങ്ങുന്നുണ്ടെന്നു മാത്രമേ ഭേദമുള്ളൂ. അതില്ലാത്തിടത്തോ സ്വല്പദ്രവ്യം കുടുംബസ്വത്തെടുത്തു് കണ്ടമാനം ചിലവഴിക്കയാണു്

ചെയ്യുന്നതു്. എത്രയോ സൌശീല്യവും സ്വജനസ്നേഹവുമുള്ള കാരണവന്മാരാണെങ്കിൽതന്നെയും ഇത്രമാത്രം നിരങ്കുശാധികാരങ്ങൾ അനുഭവിക്കുവാൻ പാടില്ലാത്ത സ്ഥിതിക്കു് കാലാവധി ബാലകനാകെതിരയാ, കാൎയ്യാകാൎയ്യവിവേകമോ ഇല്ലാത്ത ഒരു കുട്ടിയിൽ ഇങ്ങിനെയുള്ള അധികാരസ്വാതന്ത്ര്യങ്ങളെല്ലാം സമൎപ്പിച്ചു ശേഷമുള്ളവർ അടങ്ങിയൊതുങ്ങി കഴിഞ്ഞുകൂടണമെന്നു വരുന്നതു് അന്യായമല്ലേ? കുടുംബാംഗങ്ങൾക്കെല്ലാം ഒരുപോലെ അവകാശപ്പെട്ട സ്വത്തു് ഒരാൾതന്നെ പൂത്തടിച്ചു് ചിലവു ചെയ്യുന്നതു കണ്ടു് മറ്റുള്ളവർ എത്രകാലം സഹിക്കും. വാസ്തവത്തിൽ കുടുംബകാൎയ്യകൎത്താക്കന്മാൎക്കു് കടിഞ്ഞാണിടുന്ന തരത്തിലുള്ള എന്തെങ്കിലും ചില നിയമങ്ങൾ ആവശ്യമാണെന്നു ഇന്നു തോന്നിത്തുടങ്ങിയതല്ല. ഇതേവരെ ഇങ്ങിനെയൊന്നാവശ്യപ്പെടാതെ സമുദായാംഗങ്ങൾ സഹിച്ചും ക്ഷമിച്ചും കഴിച്ചുകൂട്ടിയതിലാണു് അത്ഭുതപ്പെടേണ്ടതു്.

(5) എല്ലാവരും വ്യക്തിസ്വാതന്ത്ര്യത്തെ മോഹിക്കുകയും കൂട്ടുകുടുംബസമ്പ്രദായത്തെ ഒഴിച്ചിട്ടിരുന്നവർ പലരും ഭോഗാധികാരം അനുഭവിക്കുകയും ചെയ്തുവരുന്ന ഇക്കാലത്തു് നമ്പൂതിരിമാരും പ്രത്യേകകുടുംബങ്ങളെ സൃഷ്ടിക്കാനും, വൎദ്ധിക്കാനും ആഗ്രഹിക്കുന്നതു് സ്വഭാവവിരുദ്ധമല്ലല്ലോ. സ്വസമുദായങ്ങളിൽ സൎവ്വസ്വാതന്ത്ര്യത്തോടുകൂടിയ ഭോഗാധികാരം അനുഭവിച്ചും അനുസരിച്ചും പോരുന്ന എന്റെ മാന്യസ്നേഹിതന്മാൎക്കു് ഇടവിടാതെയുള്ള ഗൃഹഛിദ്രങ്ങളേയും തന്മൂലമുള്ള ധനനാശങ്ങളേയും പറ്റി അനുഭവിച്ചറിയാനുള്ള നിൎഭാഗ്യം കുറവായിരിക്കുമെന്നാണു് ഞാൻ വിചാരിക്കുന്നതു്. കൂട്ടുകുടുംബങ്ങളിലെ കാരണവന്മാരുടെ അധികാരങ്ങളെ നിയന്ത്രണം ചെയ്യുന്ന നിയമങ്ങൾ പല സമുദായക്കാരും അടുത്ത കാലത്തു് ഉണ്ടാക്കിക്കാണുന്നതു തന്നെ ഈ ദോഷം കേരളത്തിൽ സൎവ്വസാധാരണമായിട്ടുണ്ടെന്നു തെളിയിക്കുന്നതാണു്. ഈ ദോഷം നമ്പൂതിരിമാരേയും ന

ല്പവും ബാധിച്ചിട്ടുണ്ട്. കാരണവന്മാരും അനന്തിരവന്മാരും തറവാട്ടുമുതലാകുന്ന പശുവിന്റെ കൊമ്പിലും വാലിലും കടന്നുപിടിച്ചുകൊണ്ട് എന്തായാലും വിടാതെ എന്നുമെന്നും അവകാശവാദം ചെയ്തുകൊണ്ടിരിക്കയും ധനശക്തിയാകുന്ന പാൽ മുഴുവനും കണ്ടവർ കറന്നുകൊണ്ടുപോവുകയും ചെയ്തിരുന്ന സമ്പ്രദായം കൂട്ടുകുടുംബജീവികളെപ്പോലെ മറ്റാരും അനുഭവിച്ചുകൊണ്ടിരിക്കുന്നുണ്ടെന്നു തോന്നുന്നില്ല. പതിനായിരം ഉറുപ്പികക്കുള്ള സ്വത്തും പത്തു മെമ്പർമാരുമുള്ള ഒരു കുടുംബത്തിലെ ഓരോ അംഗവും പതിനായിരം ഉറുപ്പികയുടെ ഉടമസ്ഥനാണെന്നു വിശ്വസിച്ചു തെളിയുകയോ, തറവാട്ടുസ്വത്തു അട്ടിപ്പേറ് എഴുതാറാവുമ്പോൾ മാത്രമല്ലാതെ ഒരു അനന്തിരവന്റെ ഒപ്പിനു ജീവിതഗതിയിൽ മറ്റൊരിക്കലും യാതൊരു വിലയുമില്ലെന്നുള്ള സമ്പ്രദായംകൊണ്ടു കഷ്ടപ്പെടുകയോ, ഭാഗസ്വാതന്ത്ര്യം ഉള്ളവരാകിച്ചു വെച്ചിരിക്കയുള്ളുവെന്നു നിശ്ചയമാണ്. പ്രത്യേകകുടുംബസമ്പ്രദായത്തെ അനുസരിക്കുന്ന സമുദായക്കാരെല്ലാം പ്രകൃതിസിദ്ധമായ പരസ്പരസ്നേഹവാത്സല്യങ്ങളുള്ള ഗൃഹനായകനും അയാളുടെ പ്രിയപ്പെട്ട ആശ്രിതന്മാരും ഉൾപ്പെടെ സ്വൈരമായി സുഖജീവിതം നയിക്കുമ്പോൾ നമ്പൂതിരിമാരുംകൂടി, കാളയേയും പോത്തിനേയും ഒരുമിച്ച് കെട്ടിയ വണ്ടിയുടെ കഥപോലെ കുടുംബാംഗങ്ങളോട് യാതൊരു മമതയും തൊട്ടുതെറിച്ചിട്ടില്ലാത്ത ഒരു കാരണവർ ഒരു ഭാഗത്തും അയാളുടെ സ്വാർത്ഥപ്രവൃത്തി കണ്ട് കലികൊള്ളുന്ന കുറെ അനന്തിരവന്മാർ മറുഭാഗത്തുമായി നിന്നുകൊണ്ടുള്ള സ്പർദ്ധകളും ഇവയുടെ വീചിയിൽ കിടന്ന് അനാഥശരണകളായി കഷ്ടപ്പെടുവാൻ കുറെ അന്തർജ്ജനങ്ങളും ബാലികാബാലന്മാരുംകൂടിയ എത്രയോ അഴിഞ്ഞുലഞ്ഞ ഒരു ഗാർഹസ്ഥ്യജീവിതമാണ് പ്രായേണ അനുഭവിച്ചുവരുന്നത്. കാരണവസ്ഥാനത്തിനുള്ള അടിസ്ഥാനം വയസ്സുമൂപ്പു മാത്രമാണെന്നും ഈശ്വരദത്തമായ ആ മൂപ്പുയോഗ്യതയോടുകൂടി

തൽസ്ഥാനത്തിന്നു ചെയ്യുന്ന ശിക്ഷാരക്ഷകളെല്ലാം ഏതാണ്ടൊരു ഈശ്വരവിധിപോലെ അനന്തിരവന്മാർ അനുഭവിക്കേണ്ടതാണെന്നും മററുമുള്ള ഭരണകർത്താക്കന്മാരുടെ ദുഷിമനോഭാവങ്ങളേയും തെററിദ്ധാരണകളേയും അടിയോടെ പുഴക്കിയെറിയുവാൻ കാലം അതിക്രമിച്ചിരിക്കുന്നു. മററു കുടുംബാംഗങ്ങളെ സംബന്ധിച്ചും അവക്ക് ചില ചുമതലകളും കർത്തവ്യങ്ങളും നിർബ്ബന്ധിതമായിട്ടുണ്ടെന്നും അവയുടെ നിർവ്വഹണം കൊണ്ടു മാത്രമേ തങ്ങളുടെ സ്ഥാനം സുരക്ഷിതമായിരിക്കയുള്ളുവെന്നും ഇന്നത്തെയും എന്നത്തെയും കാരണവന്മാർ നല്ലവണ്ണം അറിഞ്ഞിരിക്കേണ്ടതാണല്ലോ. അതിന്നു ഈ ബില്ലിലെ വ്യവസ്ഥകൾ പര്യാപ്തമാകുമെന്നു വിശ്വസിക്കുന്നു.

ഞാൻ ഇപ്പോൾ ഇവിടെ അവതരിപ്പിക്കുവാൻ ഉദ്ദേശിക്കുന്ന ഈ ബില്ലിൽ സാധാരണ ഒരു കുടുംബകരാറിന്റെ രൂപത്തിലുള്ള വ്യവസ്ഥകൾ മാത്രമേ സംഘടിപ്പിച്ചിട്ടുള്ളു എന്നു കാണാവുന്നതാണ്. പക്ഷേ തമ്മിൽതല്ലി കോടതി കയറി തറവാട്ടുസ്വത്തിൽ വലിയൊരു പങ്കു നശിപ്പിച്ചു കാറും കോളും അവസാനിക്കുമ്പോഴേ പലർക്കും ഇങ്ങിനെയൊരു കരാറു ഉണ്ടാക്കാമെന്നുള്ള സൽബുദ്ധി തോന്നിത്തുടങ്ങുക പതിവുള്ളു. ഈ കരാർ രാജ്യത്തുള്ള എല്ലാ കുടുംബങ്ങളേയും ബാധിക്കുന്നതാകകൊണ്ട് മേലാൽ ഛിദ്രത്തിനും നാശത്തിനും അവകാശമുണ്ടാകയില്ലെന്നും ഓരോ തറവാട്ടിലേയും ഭരണകർത്താക്കന്മാരും ഭരണീയന്മാരും അവരവരുടെ അധികാരാവകാശങ്ങളെപ്പററി ഇന്നത്തെപ്പോലെ അസംബന്ധങ്ങളായ തെററിദ്ധാരണകൾക്കൊണ്ടും വശംവദരാകാതെ സ്വൈരജീവിതം നയിക്കുമെന്നും ന്യായമായി വിശ്വസിക്കാവുന്നതാണ്.

ഈ ഉല്ലേഖനെപ്പററിയുള്ള അഭിപ്രായങ്ങൾ അറിവാനായി ഇതിന്റെ കോപ്പികൾ അന്യസമുദായാംഗങ്ങളായ പല മാന്യന്മാർക്കും, നിയമജ്ഞന്മാർക്കും, വർത്തമാനപത്ര

കാൎയ്യം അയച്ചുകൊടുത്തിട്ടുണ്ടായിരുന്നു. അതിനു കിട്ടിയ അഭിപ്രായങ്ങളും പ്രസ്തുത നിയമനിൎമ്മിതിയെ നല്ലവണ്ണം അനുകൂലിച്ചുകൊണ്ടാണെന്ന് കണ്ടിട്ടുള്ളതെങ്കിലും ഈ ബിൽ ഒരു സിലക്ട് കമ്മറ്റിയെ ഏല്പിക്കുവാനാണു, ഞാൻ ആഗ്രഹിക്കുന്നത്. ബ്രിട്ടീഷ് മലബാറിലേയും, തിരുവിതാംകൂറിലേയും നിയമസഭാസാമാജികന്മാരായ നമ്പൂതിരി മെമ്പ്രന്മാർ ഈ ബില്ലിലെ മൂലതത്വങ്ങളനുസരിച്ചുള്ള ഓരോ ബിൽ അടുത്ത ഘട്ടത്തിൽ തന്നെ അതു സഭകളിൽ ഹാജരാക്കുവാൻ വേണ്ട പരിശ്രമം ചെയ്തുകൊണ്ടിരിക്കുന്നുണ്ടെന്ന സംഗതിയും ഈ വിഷയത്തിന്റെ ആവശ്യകതയെ തെളിയിക്കുന്നുണ്ട്. ഇതിനെ ഏതുവിധം നോക്കിയാലും നമ്പൂതിരിമാൎക്കു് ശ്രേയസ്കരവും അത്യന്താപേക്ഷിതവുമായ ഈ നിയമം ആദ്യമായി ഈ സഭയിൽ ഹാജരാക്കുവാൻ സാധിച്ചതുപോലെ ഇതു പാസ്സാക്കി നടപ്പിൽ വരുത്തുവാൻ കൂടി കഴിയുന്നവേഗം സാധിക്കുമെന്ന് വിശ്വസിക്കുകയും, അതിലേക്ക ഈ സഭയുടെ അനുകമ്പയോടുകൂടിയ ശ്രദ്ധയെ സവിനയമായി സമാശ്രയിക്കയും, ഈ ബിൽ നിയമസഭയുടെ ആലോചനക്കു് ഇത്രയും വേഗം വിഷയമാക്കുവാൻ അനുവദിച്ച ഗവൎമ്മെണ്ടിനോടു നമ്പൂതിരി സമുദായത്തിനുള്ള നന്ദിയെ പ്രദൎശിപ്പിക്കുകയും ചെയ്തുകൊണ്ട് ഈ പ്രസംഗത്തെ ഉപസംഹരിക്കുന്നു.

പള്ളിമാട്ടു ശങ്കരൻനമ്പൂതിരി.

28—7—101



